# ബാഷ്പാഞ്ജലി



# POPE EMERITUS BENEDICT XVI

പരിശുദ്ധ പിതാവേ.. സമാധാനത്താലെ പോവുക..

## CONTACT
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com




# താളുകളിലൂടെ...





**ONLINE CIRCULATION ONLY**



# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.

# ദൈവം മനുഷ്യനായി

യേശുവിന്റെ മനുഷ്യാവതാരത്തെപ്പറ്റി വീണ്ടും ചിന്തിക്കുവാനും ധ്യാനിക്കുവാനുമുള്ള നല്ലൊരവസരം കൂടി നമുക്ക് കൈവന്നിരിക്കുന്നു. പുൽക്കൂട്ടിലെ യേശുവിന്റെ ജനനം ദൈവത്തിന് മനുഷ്യരോടുള്ള അനന്തമായ സ്നേഹത്തിന്റെ പ്രകടനമായിരുന്നു. "തന്റെ ഏക ജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു"(യോഹ3:16) "പൂർവകാലങ്ങളിൽ പ്രവാചകൻമാർ വഴി വിവിധ ഘട്ടങ്ങളിലും വിവിധ രീതികളിലും ദൈവം നമ്മുടെ പിതാക്കൻമാരോടു സംസാരിച്ചിട്ടുണ്ട്. എന്നാൽ, ഈ അവസാന നാളുകളിൽ തന്റെ പുത്രൻവഴി അവിടുന്നു നമ്മോടു സംസാരിച്ചിരിക്കുന്നു.". (ഹെബ്രയർ 1:1-2)

ഇന്നത്തെ ലോകത്തിന് സ്നേഹം പകർന്നുകൊടുക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു, അതിന് സ്വയം സമർപ്പണത്തിന് നാം തയ്യാറാവണം. അഹന്തയും, അനുസരണക്കേടും, സ്വാർത്ഥതയും, ഭൗതികാസക്തികളും, സുഖലോലുപതയും നിറഞ്ഞു നിൽക്കുന്ന ഇന്നത്തെ ലോകത്തിന് പുൽക്കൂട്ടിലെ യേശുവിന്റ ജനനം വലിയൊരു വെല്ലുവിളിയാണ്. ദൈവസുതനായ യേശു എല്ലാ മാനുഷിക പരിമിതികളും സ്വീകരിച്ചു. ദിവ്യ പരിവേഷം വെടിഞ്ഞു. ദാസന്റെ മാർഗ്ഗം തെരഞ്ഞെടുത്തു. ആഴമായ സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും, വിനയത്തിന്റെയും ജീവിതം നയിച്ചു. ദൈവികവും മാനുഷികവുമായ മൂല്യങ്ങളെ ഉൾക്കൊണ്ട് ജീവിക്കാനുള്ള ഒരാഹ്വാനമാണ് ഇന്നത്തെ ലോകത്തിന് ക്രിസ്തുമസ് നൽകുന്നത്.

ക്രിസ്തുമസ് യേശുവിന്റെ ജനനത്തിന്റെ വെറുമൊരു അനുസ്മരണയോ ആഘോഷമോ ആകാതെ ഇന്നും നമ്മുടെ ജീവിതത്തിൽ ക്രിസ്തു പിറക്കുന്ന ഒരു യാഥാർത്ഥ്യമാകണം, എങ്കിൽ മാത്രമെ "അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വവും ഭൂമിയിൽ സമാധാനവും" സംജാതമാകുകയുള്ളു. ഭൗതിക പുരോഗതിയിലും, നേട്ടങ്ങളിലും, ലാഭത്തിലും മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്ന മനുഷ്യന് കൂടെയുള്ള മറ്റുള്ളവരെ മനസ്സിലാക്കാനോ, കരുതുവാനോ, സ്നേഹിക്കുവാനോ കഴിയുന്നില്ല. തന്മൂലം അസ്വസ്ഥതയും അസമാധാനവും അസംതൃപ്തിയും മോഹഭംഗവുമാണ് മനുഷ്യന് അനുഭവമാകുന്നത്. ലോകത്തെ തിന്മയിൽ നിന്ന് കരകയറ്റുവാനും സ്നേഹാധിഷ്ഠിതമായ ജീവിതം നയിക്കുവാനും സന്തോഷത്തിന്റെ ജീവിത തീരം കാണിച്ചു കൊടുക്കുവാനുമുള്ള ഏക മാർഗ്ഗം ക്രിസ്തുവാണ്.

ഈ ക്രിസ്തുമസ്, ജീവിതത്തെ പുനർസമർപ്പിക്കാനുള്ള നിമിഷമായി നാം കാണണം. എളിമപ്പെടാനും സ്നേഹിക്കാനും പങ്കുവയ്ക്കാനും സർവ്വോപരി ക്രിസ്തുവിനാൽ നയിക്കപ്പെടുന്ന ഒരു ജീവിതം നയിക്കാനും നമുക്ക് പരിശ്രമിക്കാം. വിശ്വാസ പരിശീലനരംഗത്ത് പ്രവർത്തിക്കുന്ന എല്ലാവർക്കും പ്രത്യേകിച്ച് അധ്യാപകർക്കും സണ്ടേസ്കൂൾ കുട്ടികൾക്കും മലങ്കര ബാലന്റെ സ്നേഹനിർഭരമായ **ക്രിസ്തുമസ് ആശംസകൾ.**

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# അന്ത്യോക്യയിലെ മാർ തെയോഫിലോസ്





ഫാ. തോമസ് കുറ്റിയിൽ

മെസപ്പോട്ടോമിയായിലെ ഒരു അക്രൈസ്തവ കുടുംബത്തിൽ ജനിച്ച മാർ തെയോഫിലോസ് യേശുവിനെ അറിയുന്നതിനു മുമ്പ് ക്രിസ്ത്യാനികളുടെ വിശ്വാസം ചോദ്യം ചെയ്യുന്നതിനായി പ്രവചന പുസ്തകങ്ങളും മറ്റും പഠിക്കുകയും അതു മുഖാന്തരം ക്രിസ്ത്യാനിയായിത്തീരുകയും ചെയ്ത സഭാപിതാക്കൻമാരിൽ ഒരാളാണ്.

രണ്ടാം നൂറ്റാണ്ടിൽ സുറിയാനി സഭയെ വേദവിപരീതങ്ങളിൽ നിന്ന് സംരക്ഷിക്കുവാനും, സത്യവിശ്വാസത്തിൽ നിലനിർത്തുവാനും, ദൈവാത്മാവ് തിരഞ്ഞെടുത്ത അദ്ദേഹം സമർത്ഥനായ ഒരു ന്യായവാദകനായിരുന്നു. ക്രിസ്തീയ വിശ്വാസം മറ്റുമതങ്ങളിൽ നിന്ന് അന്യമാണെന്ന് തെളിയിക്കുന്നതിനായി അന്യമതത്തിലെ സത്യാന്വേഷകനായിരുന്ന തന്റെ സുഹൃത്ത് ഒട്ടോലിക്കസിന് എഴുതിയ വിശ്വാസ പ്രതിപാദന വേദാന്തഭാഗം ആഴമായ അദ്ദേഹത്തിന്റെ വിശ്വാസത്തെ പ്രഘോഷിക്കുന്നതാണ്. പഴയനിയമത്തിലെ കാലാനു ക്രമചരിത്രം വിവരിക്കുന്നതാണ് ഇതിലെ പ്രതിപാദ്യം. ശരീരം ധരിച്ച തിരുവചനം, പരിശുദ്ധ ത്രിത്വം എന്നീ ആശയങ്ങൾ അവതരിപ്പിക്കുന്ന അദ്ദേഹത്തിന്റെ ന്യായവാദം എറ്റവും മികച്ചതായി കണക്കാക്കപ്പെടുന്നു. മാർ തെയോഫിലോസ് പരിശുദ്ധ ത്രിത്വത്തെ "ദൈവവും അവന്റെ വചനവും അവന്റെ ജ്ഞാനവും എന്നു മനോഹരമായി അവതരിപ്പിച്ചു".

അന്നു നിലനിന്നിരുന്ന മാർസിയൻ വേദവിപരീതത്തെ ചെറുക്കുവാനും സത്യവിശ്വാസം നിലനിർത്തുവാനും നടത്തിയ പ്രവർത്തനങ്ങൾ അദ്ദേഹത്തിന്റെ ക്രിസ്ത്വാനുഭവത്തെ പ്രഘോഷിക്കുന്നതാണ്. ക്രിസ്തീയ സാഹിത്യ രംഗത്ത് മാർ തെയോഫിലോസ് നൽകിയ സംഭാവനകളിൽ പ്രധാനപ്പെട്ടതാണ് - ന്യായശാസത്രം, തർക്കശാസ്ത്രം, വേദവ്യാഖ്യന ശാസ്ത്രം തുടങ്ങിയവ. അദ്ദേഹത്തിന്റെ മതത്വങ്ങൾ പഠിപ്പിക്കാനുള്ള ചോദ്യ - ഉത്തര - പാഠമാലയും, ഒട്ടോലിക്കസിനെഴുതിയ എഴുത്തുകളും മാർസിയാന് എതിരെയുള്ള എഴുത്തുകളുമെല്ലാം സഭാപിതാക്കന്മാരായ മാർ യെവുസേബിയോസും, മാർ ജെറോമും പരാമർശിക്കുന്നുണ്ട്.

രണ്ടാം നൂറ്റാണ്ടിലെ സുറിയാനി സഭയെ നയിച്ച ഏഴാമത്തെ അന്ത്യോക്യൻ പാത്രിയാർക്കിസായിരുന്ന മാർ തെയോഫിലോസിന്റെ മദ്ധ്യസ്ഥ പ്രാർത്ഥന നമുക്ക് സംരക്ഷണമാകട്ടെ.



## സ്നേഹം താൻ സർവ്വോത്കൃഷ്ടം



ഡെൽന എസ് ബാബു,
പുതുശേരിഭാഗം, അടൂർ

സ്നേഹം എന്നത് സർവ്വോത്കൃഷ്ടം
എല്ലാം സഹിക്കുന്നവൾ അറിയുന്നവൾ
എല്ലാറ്റിനെയും പ്രണയിക്കുന്നവൾ
ദീർഘക്ഷമയുള്ളവൾ പരാതിയില്ലാത്തവൾ
ഭൂലോകത്തിൻ സ്പന്ദനം നീയല്ലോ
സ്നേഹം എന്ന വാക്ക് മതി
ഈ ഭൂലോകം തന്നെ ശാന്തമാകാൻ
സ്നേഹം എന്ന സ്വരം മതി
ഈ ഭൂവിൽ നന്മ നിറയുവാൻ
സത്യം ജയിക്കാൻ തിന്മ വെടിയാൻ
ക്രൂശിൻ നിഴലിൽ ശ്രീയേശു കാട്ടിത്തന്ന
ആ പാത താൻ പിന്തുടരേണം നാം
ആ പാതയല്ലോ സ്നേഹത്തിൻ സർവ്വം
ആ പാതതാൻ പകർന്നീടേണം
ഭൂലോകത്തിൻ സർവ്വം സ്നേഹമല്ലോ
ജീവൻ തൻ നിലനിൽപല്ലോ
സൗഖ്യം തൻ സാന്ത്വനമല്ലോ
നന്മതൻ നേർവഴിയല്ലോ
സത്യത്തിൻ വെളിച്ചം താൻ
ഭൂലോകത്തിൻ കേന്ദ്രം താൻ
ഭൂലോകത്തിൻ സർവ്വം നീയല്ലോ
ശ്രീയേശു പകർന്നു തന്ന ജീവിതം
ധൈര്യം പകർന്നു നൽകിയ ജീവിതം
പരസേവനം പകർന്ന ജീവിതം
എല്ലാമെല്ലാം സ്നേഹമല്ലേ
യേശുവിൻ മാതൃകയല്ലേ
ക്രൂശിൽ കണ്ട നിൻ സ്നേഹമല്ലേ
അന്യോന്യം പകർന്നുനൽകിയതല്ലേ
യേശുവിൻ വാക്കുകളല്ലേ
യേശുവിൻ പ്രബോധനങ്ങളല്ലേ
സ്നേഹമെന്നതായുധമല്ലേ
പരസ്പരം സ്നേഹിക്കുവിൻ
ഞാൻ നിങ്ങൾക്കു പകർന്നു നൽകിയത്
നിങ്ങൾ മറ്റുള്ളവർക്ക് നൽകുവിൻ
എന്നു പറഞ്ഞതല്ലേ അങ്ങ്
സ്നേഹത്തിൻ മാതൃകയല്ലേയങ്ങ്
സ്നേഹത്തിൻ പ്രതിഛായയല്ലേയങ്ങ്
ബലിവേദിയിൽ സ്നേഹമായി എഴുന്നള്ളിയോനെ
നിനക്കൊരായിരം സ്നേഹ ചുംബനങ്ങൾ
സ്നേഹത്തിൻ വഴിതെളിച്ചുതന്നോനെ
നേർവഴിക്കു നടത്തിയോനേ
നിനക്കൊരായിരം സ്നേഹചുംബനങ്ങൾ.



# പോകാം നമുക്കും ബേത്‌ലഹേമിലേക്ക്



ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ

ബേത്‌ലഹേം - ബൈത്തോ ദ് ലഹ്മോ- അപ്പത്തിന്റെ ഭവനം കേൾക്കുന്നവരിൽ ആത്മീയാനുഭവത്തിന്റെ തളിരുകൾ മുളയെടുക്കും കാരണം ദൈവപുത്രൻ പിറന്നിടമാണ്. ക്ഷീണിച്ചുറങ്ങാൻ കിടന്ന ആട്ടിടയൻമാർ ദൈവദൂതന്റെ വാക്ക് അനുസരിച്ച് ബേത്‌ലഹേമിലേക്ക് യാത്രയാവുന്നു. ദൈവപുത്രനെ കണ്ടിട്ടുള്ള അവരുടെ സന്തോഷവും സംതൃപ്തിയും ദൈവസ്തുതികളായി അവർ മാറ്റി. ബേത്‌ലഹേം യാത്ര നമ്മേ അത്ഭുതാവഹമായ ആത്മീയാനുഭവത്തിൽ എത്തിക്കും.

മനുഷ്യ ജീവിതം നിരന്തരമായൊരു യാത്രയാണ്. ഇതിനൊരു ലക്ഷ്യമുണ്ട്. ജീവിതത്തിലൊരിക്കലെങ്കിലും ദൈവത്തെ കാണണം എന്ന ലക്ഷ്യം. ക്ഷേത്രങ്ങളുടെ ശുദ്ധിയും ദൈവീകതയും ആത്മീയതയും കാത്തുസൂക്ഷിക്കാനും, ആരാധനാ മര്യാദ പാലിക്കുന്നത് ഉറപ്പാക്കാനും ഗുരുവായൂർ ക്ഷേത്രത്തിലെപ്പോലെ തമിഴ്നാട്ടിലെ ക്ഷേത്രങ്ങളിലും മൊബൈൽ ഫോൺ നിരോധിച്ച് ഹൈക്കോടതി ഉത്തരവ് പത്രത്തിൽ വായിച്ചപ്പോൾ (മലയാള മനോരമ 04-12-2022) നമ്മുടെ ദൈവാലയങ്ങളിലും ഇങ്ങനൊരു നിയന്ത്രണം ആവശ്യമാണെന്ന് തോന്നി. മത്തായി 6:6 ൽ "നീ പ്രാർത്ഥിക്കുമ്പോൾ നിന്റെ മുറിയിൽ കടന്ന് കതകടച്ച് രഹസ്യമായി പിതാവിനോട് പ്രാർത്ഥിക്കാൻ" പറയുന്നു. ഏകാഗ്രതയോടെ ദൈവസന്നിധിയിൽ ചിലവഴിക്കേണ്ട സമയമാണ് പ്രാർത്ഥന എന്നർത്ഥം. ദൈവവചനം കേൾക്കാനും, പ്രാർത്ഥിക്കാനും സാഹോദര്യ കൂട്ടായ്മയിൽ ഒരുമിച്ച് ഇരിക്കാനുള്ള വിശുദ്ധ ഇടങ്ങളാണ് ദൈവാലയങ്ങൾ, എന്നാലിന്ന് പലപ്പോഴും ദൈവാലയങ്ങളിൽ മൊബൈൽഫോണിന്റെ അമിതഉപയോഗം ആരാധനാസമൂഹം പാലിക്കേ മര്യാദകളെല്ലാം ലംഘിക്കുന്നതാണ്. ദൈവത്തെ കേൾക്കാൻ വരുമ്പോൾ പൂർണ്ണമായും നമ്മുടെ ശ്രദ്ധയും ദൃഷ്ടിയും ദൈവത്തിലാകണം. അശ്രദ്ധ മൂലം അപകടത്തിൽപ്പെടുന്ന കുട്ടികളും, യുവജനങ്ങളും ധാരാളമാണ് . പലർക്കും ജീവൻ പോലും



നഷ്ടപ്പെടുന്നു. ഫെയ്സ് ബുക്ക് ഉപയോഗിച്ച് ഫെയ്സ്ലസ് (മുഖം നഷ്ടപ്പെടുന്നവർ) ആകുന്നവരും, സാമൂഹ്യ മാധ്യമങ്ങളിൽ അപരിചിതരെ പിന്തുടർന്ന് കെണിയിൽപ്പെടുന്നവരും, ലഹരിക്കടിമപ്പെട്ട് മനോനില തകർന്നു പോകുന്നവരും നമുക്കിടയിൽ വർദ്ധിക്കുകയാണ്.

## ധ്യാനാത്മകമായ യാത്ര

വഴികാട്ടിയ നക്ഷത്രത്തിൽ നിന്നും ജ്ഞാനികളുടെ ഏകാഗ്രതയും, ശ്രദ്ധയും, ദൃഷ്ടിയും മാറിയപ്പോൾ വഴിതെറ്റിയവർ രാജകൊട്ടാരത്തിലെത്തുന്നു. അവിടുത്തെ ആർഭാടങ്ങളും സുഖസന്തോഷങ്ങളും അല്പമെങ്കിലും അവരെ ഭ്രമിപ്പിച്ചു. അതിന്റെ ആകർഷണ വലയത്തിൽ നിന്നും പുറത്തിറങ്ങിയപ്പോൾ മാത്രമാണ് അവർ രക്ഷകനരികിൽ എത്തിയത്. സുരക്ഷിത ഇടങ്ങളിൽ ഇരിക്കാനാണ് നമ്മിലേറെപ്പേരും ഇഷ്ടപ്പെടുന്നത്. ഈശോയ്ക്കുവേണ്ടി വില നൽകാൻ അവർ തയ്യാറായപ്പോൾ അവർ അപ്പത്തിന്റെ ഭവനത്തിലെത്തി. ദൈവത്തിനുവേണ്ടി നാം കൊടുക്കുന്ന വിലയായിരിക്കും നമ്മുടെ ജീവനെ സംരക്ഷിക്കുന്ന അപ്പം. നമുക്ക് ഏറ്റവും പ്രിയപ്പെട്ടതൊക്കെ വിലയില്ലാത്തത് ആകുമ്പോൾ ദൈവം പ്രിയപ്പെട്ടതും വിലയുള്ളതും ആകുന്നു. അപ്പോൾ ജീവിതം ധ്യാനാത്മകമാകും. നിശബ്ദതയെ തഴുകിയുള്ള യാത്രകളാകും. കുട്ടികളെല്ലാം രക്ഷകനെത്തേടിയുള്ള യാത്രയിലാണ്. വഴികാട്ടാൻ നമുക്കു മുമ്പിൽ അനേകം നക്ഷത്രങ്ങളുണ്ട്. മാതാപിതാക്കൾ, ഗുരുക്കന്മാർ, വൈദികർ, സന്ന്യസ്തർ, മതാധ്യാപകർ, നിയമപാലകർ, അത്തരം ചില നക്ഷത്രങ്ങളാണ്. ഏകാഗ്രചിത്തരായി ദൃഷ്ടി അവരിലുറപ്പിച്ച് നാം മുന്നോട്ടു പോകുമ്പോൾ രക്ഷകനെത്തേടിയുള്ള യാത്രയിൽ നമുക്ക് വഴിതെറ്റില്ല. നമ്മെ ആകർഷിക്കുന്ന പലതുമുണ്ട് നമുക്ക് ചുറ്റും. അവ നമ്മുടെ ശ്രദ്ധയും, ദൃഷ്ടിയും പരിമിതവും വികലവുമാക്കും.

## അന്ധകാരവും മരണതാഴ്‌വരയും

രക്ഷകനെക്കുറിച്ചുള്ള പ്രവചനങ്ങളിൽ നാം കാണുന്ന സ്ഥിതിവിശേഷങ്ങളാണിവ. ഇവ ഇന്നും തുടരുന്നു. മനുഷ്യത്വരഹിതമായ പ്രവൃത്തികൾ നിർബാധം തുടർന്ന് ജീവിതം കാർമേഘാവ്രതമാകുന്നു. അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും ആടിത്തിമിർക്കുമ്പോൾ ആസക്തിപൂണ്ട മനുഷ്യൻ ക്രൂരതയെ ആഘോഷവും, ജീവിതവുമാക്കുന്നു. പ്രണയപ്പകയിൽ പ്രണയിച്ചവരെ നിഷ്കരുണം കൊല്ലുന്നു. മദ്യവും ലഹരിയും ആഘോഷരാവുകൾക്ക് വീര്യമേകുമ്പോൾ മരണം വിലയ്ക്കു വാങ്ങുന്നവരും വിൽക്കുന്നവരുമായി നാം മാറുന്നു. മാധ്യമങ്ങൾ തീർക്കുന്ന കാപട്യലോകത്തിൽ ചിറകറ്റുവീഴുന്ന കുട്ടികളും യുവജനങ്ങളും ചതിയുടെ വഞ്ചനയുടെ പൊയ്മുഖങ്ങൾ തിരിച്ചറിയാനാവാതെ നിലയില്ലാക്കയത്തിൽ വീഴുന്നു. അപ്പോൾ അന്നുവരെ തങ്ങളെ നെഞ്ചോടുചേർത്തും കരംപിടിച്ചും സംരക്ഷിച്ചവരെ തള്ളിപ്പറഞ്ഞ് നൊമ്പരമായി അവശേഷിക്കുന്നു. കുമിളപോലെ പൊട്ടിയില്ലാതാകുന്ന പ്രണയലോകത്ത് സ്നേഹത്തെ വൈകാരികാസക്തിയായി മാത്രം കരുതി ത്യാഗവും ശുദ്ധിയും വർണ്ണാഭവമാക്കുന്ന യഥാർത്ഥ സ്നേഹത്തെ അവഗണിക്കുന്നു. ഇതൊക്കെ ഇന്നത്തെ സത്യങ്ങളാണ് .ഇവയൊക്കെ തെറ്റാണെന്ന് വിളിച്ചുപറയുന്നവരെ അപരിഷ്കൃതരെന്നും, സ്വാതന്ത്ര്യം ഹനിക്കുന്നവരെന്നും വികസനവിരോധികളെന്നും മുദ്രകുത്തി അസത്യത്തെ എല്ലാവർക്കും സ്വീകാര്യമാക്കി നല്ലതെന്നു വിളിച്ചുപറയുന്നു. അപരനോടുള്ള കാഴ്ചപ്പാടിൽ വന്ന മാറ്റത്തെ വിശകലന വിധേയമാക്കുമ്പോഴാണ് അപചയത്തിന്റെ ആഴം മനസ്സിലാകുന്നത്. ചെയ്യുന്നത് കള്ളമാണെന്നറിഞ്ഞിട്ടും അതിനെ സത്യമാക്കാൻ ന്യായവാദം നടത്തുന്ന ഇന്നത്തെ അധികാരവർഗം രക്ഷകന്റെ ജനനത്തിൽ അസ്വസ്ഥനായ ഹേറോദോസിനെപ്പോലെയാണ്. ശിശുവിനെ വധിക്കാനുള്ളിലുറച്ച് കാപട്യത്തിന്റെ മൂടുപടമണിഞ്ഞ് ഞാനും ശിശുവിനെ ആരാധിക്കാൻ അവൻ എവിടെ ജനിച്ചെന്ന് അറിയിക്കണമെന്ന് പറയുമ്പോൾ രക്ഷ പ്രതീക്ഷിച്ചിരുന്നവരുടെ സ്വപ്നങ്ങളെല്ലാം തകർക്കാൻ ഇച്ഛിക്കുകയാണ്. തിന്മ നന്മയാലലംകൃതമായി വേഷം കെട്ടിയാടുമ്പോൾ തിരിച്ചറിയാനാകാതെ പോകുന്നു. രക്ഷകന്റെ ജനനത്തിനായി നാമിന്ന് ഒരുങ്ങുമ്പോഴും ഭയപ്പെടുത്തുന്ന ഇത്തരം സാഹചര്യമുണ്ട് നമുക്കിടയിൽ. നന്മ ക്ഷയിക്കുമ്പോൾ പ്രതീക്ഷ നഷ്ടപ്പെട്ട് നിരാശരാകുമ്പോൾ വചനം

പ്രത്യാശയേകി ഇന്നും അവതരിക്കുന്നു. "അന്ധകാരത്തിൽ കഴിഞ്ഞ ജനം മഹത്തായ ഒരു പ്രകാശം കണ്ടു കൂരിരുട്ടിന്റെ ദേശത്തു വസിച്ചിരുന്നവരുടെ മേൽ പ്രകാശം ഉദിച്ചു" (ഏശയ്യാ 9:2) ക്രിസ്തുമസ് ഒരു കാലമല്ല, അതൊരു ജീവിതമാണ്... വിപണികളും, ആഘോഷങ്ങളും, ഓഫർ മേളകളും നക്ഷത്രങ്ങളും ക്രിസ്തുമസ് വരവറിയിച്ച് ചുറ്റുപാടും നിറയുമ്പോൾ ആത്മീയത നഷ്ടമാകാതെ സൂക്ഷിക്കണം. അങ്ങനെ സംഭവിച്ചാൽ മാലാഖമാരുടെ സ്വർഗ്ഗീയ സംഗീതം അർത്ഥശൂന്യവാക്കുകളായി നമ്മേ അലോസരപ്പെടുത്താം. ഇക്കാലയളവിൽ നമ്മേ ആകർഷിക്കുന്ന നമ്മിൽ ആഗ്രഹമുണർത്തുന്ന ഒത്തിരി കാര്യങ്ങൾ നമ്മേ സ്വാധിനിക്കുന്നുണ്ട്. അതിൽ നന്മയും തിന്മയും തിരിച്ചറിയാനാകാത്തപോലെ ഇടകലർന്നിരിക്കുന്ന അസ്ഥിവാരവും ക്ഷണഭംഗുരവുമായ ഇത്തരം കാര്യങ്ങൾ നമ്മിൽ മടുപ്പുളവാക്കും. നിറവും വെളിച്ചവും മങ്ങിയ നക്ഷത്രങ്ങൾ വഴികാട്ടാതെ വരുമ്പോൾ ബേത്‌ലഹേമിൽ എത്താനാകില്ല. അങ്ങനെ വഴിതെറ്റിപ്പോയ കൂട്ടുകാരെത്തേടി ഈ ക്രിസ്തുമസിൽ നമുക്കും ഇറങ്ങാം. നമുക്കുള്ളിലെ വിളക്ക് കെട്ടുപോകാതെ സൂക്ഷിക്കാം. ബഹളങ്ങളുടെ നടുവിൽ സ്വത്വബോധം നഷ്ടപ്പെട്ട് തളരുമ്പോൾ ബേത്‌ലഹേമിലെ നിശബ്ദതയിലേക്ക് നമുക്കും പോകാം. അവിടെ സ്നേഹത്തിന്റെ സംഗീതം നമുക്കാസ്വദിക്കാം. ആട്ടിടയരെപ്പോലെ ദൈവപുത്രന്റെ കൂടെയിരിക്കാം. കൈമോശം വന്ന നന്മകളെ തിരികെ നേടാം. കാരണം, Rabbi ben Ezna എന്ന കവിതയിൽ റോബർട്ട് ബ്രൗണിംഗ് കുറിച്ചതുപോലെ " The best is not yet to be" നമ്മിലെ ഏറ്റവും നല്ലത് ഇനിയും യാഥാർത്ഥ്യമായിട്ടില്ല അതിന് നമുക്കും ആരംഭിക്കാം ബേത്‌ലഹേമിൽ നിന്നൊരു യാത്ര. രക്ഷകനെ കണ്ട് മടങ്ങിയ ജ്ഞാനികളെപ്പോലെ "സ്വപ്നത്തിൽ മുന്നറിയിപ്പു ലഭിച്ചതനുസരിച്ച് അവർ മറ്റൊരു വഴിയേ സ്വദേശത്തേക്കു മടങ്ങി" (മത്തായി 2:12) മറ്റൊരു വഴി എന്നത് സൂചനയാണ്. ആത്മീയമായ പുത്തൻ ജനനത്തിന്റെ നവ്യാനുഭവമാണ്. ബേത്‌ലഹേമിൽ നിന്നാരംഭിക്കുന്ന യാത്രയുടെ സവിശേഷ സ്വഭാവമിതാണ്. പിന്നിട്ട വഴികളോട് എന്നേക്കുമായി വിടപറഞ്ഞ് പുതിയത് തിരഞ്ഞെടുക്കുക ബേത്‌ലഹേമിനും നമ്മുടെ ഭവനത്തിനും ഇടയിലുള്ള വഴി ദൈവത്തിനു വേണ്ടിയുള്ള നമ്മുടെ നിലപാടുകളും തീരുമാനങ്ങളുമാണ്. അപ്പോഴാണ് പുൽക്കൂട്ടിലെ ദൈവപുത്രനെ കണ്ട് തിരികെ വീടണയുമ്പോൾ നമ്മുടെ വീടുകൾ പുൽക്കൂടുകളാകുന്നത്. ദൈവം പിറക്കുന്ന വിശുദ്ധ ഇടങ്ങളാകുന്നത്.

**മതാധ്യാപകർ**

ദൈവത്തിന്റെ കരങ്ങളിലെ ശില്പികൾ; യാതൊരു പ്രതിഫലവും വാങ്ങാതെ ഇടവകയിലെ ജനങ്ങൾക്കുവേണ്ടി ഏറ്റെടുത്തിരിക്കുന്ന ദൈവദത്തമായ ഒരു പ്രേഷിതദൗത്യം. ക്രിസ്തു ഈ മക്കളിൽ രൂപപ്പെടണമെന്ന ആഗ്രഹത്തോടുകൂടി അതിനെക്കുറിച്ചുള്ള നോവ് ജീവിതത്തിൽ കൊണ്ടുനടക്കുന്നവർ. ഫ്രാൻസിസ് മാർപാപ്പ മതാധ്യാപകരെ വിശേഷിപ്പിക്കുന്നത് "സന്തോഷത്തിന്റെ സന്ദേശ വാഹകർ", ഒരു മിഷനറി ശിഷ്യന്റെ വിശ്വസ്തമായ സ്നേഹത്തിൽ പ്രകാശിതമാകുന്ന സൗന്ദര്യത്തിന്റെയും നന്മയുടെയും കാവൽക്കാർ എന്നാണ്. മതബോധന ക്ലാസുകളിൽ മാത്രം ഒതുങ്ങേണ്ടതല്ല തന്റെ ഈ ഇടയ ദൗത്യം. മറിച്ച്, ജീവിതത്തിന്റെ സമസ്ത മേഖലകളിലും അതിന്റെ ശരിയായ പ്രതിഫലനങ്ങൾ ഉണ്ടാകണം. മാർപാപ്പ വി. ഫ്രാൻസിസ് അസ്സീസിയുടെ വാക്കുകൾ കടമെടുക്കുന്നു. തന്റെ ശിഷ്യൻമാർ തങ്ങളെ പ്രസംഗിക്കാൻ പഠിപ്പിക്കണമെന്ന് ആവർത്തിച്ചാവർത്തിച്ച് ആവശ്യപ്പെട്ടപ്പോൾ, വിശുദ്ധൻ അവരോട് പറഞ്ഞു "ബ്രദർ, രോഗികളെ സന്ദർശിക്കുമ്പോഴും കുട്ടികളെ പഠിപ്പിക്കുമ്പോഴും ദരിദ്രന് ഭക്ഷണം കൊടുക്കുമ്പോഴും നാം പ്രസംഗിക്കുകയാണ്" . മതാധ്യാപകന്റെ ജോലി മറ്റ് ഉദ്യോഗസ്ഥരെ പോലെ അല്ല, സ്വന്തം ജീവിതവുമായി ബന്ധപ്പെടുത്താതെ വിശ്വാസം പരിശീലിപ്പിക്കാൻ സാധിക്കുകയില്ല. പഠിപ്പിക്കുന്ന ആളുടെ ബോധ്യങ്ങളിൽ നിന്നും ഉടലെടുക്കുന്നതും വിശ്വാസപരിശീലകന്റെ ജീവിതത്തിൽ ആദ്യം ലഭിച്ച വിശ്വാസത്തിന്റെ പ്രബോധനങ്ങളിൽ നിന്നും രൂപപ്പെടുന്നതും ആണ്. ജീവിതം കൊണ്ട് വിശ്വാസം പ്രഘോഷിക്കാനുള്ള ഉത്തരവാദിത്തമാണിത്.

ഒരു മതാധ്യാപകന്റെ ആശയങ്ങളും ഭാവനകളും അവനിൽ നിന്നല്ല ആരംഭിക്കുന്നത്; അത്



ക്രിസ്തുവിൽ നിന്നാണ് തുടങ്ങേണ്ടത്. ക്രിസ്തുവിനോടൊപ്പം, ക്രിസ്തുവിന്റെകൂടെ സഹയാത്രികരായിരിക്കണം വിശ്വാസപരിശീലകർ.

ശിഷ്യന്മാർ യേശുവിന്റെ വാക്കും പ്രവൃത്തിയും എടുപ്പും നടപ്പും നോട്ടവും എല്ലാം ഒപ്പിയെടുത്തതുപോലെ ഓരോ മതാധ്യാപകനും യേശുവിനെ റോൾ മോഡൽ ആയി സ്വീകരിച്ച് അവനിൽനിന്ന് പഠിക്കണം.

**കർത്താവേ, അങ്ങിൽ ഞാൻ പ്രത്യാശവയ്ക്കുന്നു. ഒരിക്കലും നാശത്തിലേക്ക് പോകാൻ എന്നെ അനുവദിക്കരുതേ.**

– വിശുദ്ധ ഫ്രാൻസിസ് സേവ്യർ –

# അനുസരണത്തിന്റെ മഹത്വം



അലോണ ബി എസ്
പോങ്ങുംമൂട്

കിഴക്കൻ മലയോരത്തെ വലിയ ഗ്രാമത്തിലെ ഒരു കുടുംബം അവിടെ എല്ലാവരും സന്തോഷത്തോടെ താമസിച്ചിരുന്നു. അത് ഒരു ചെറിയ കടുംബമായിരുന്നു. അവിടെ അച്ഛനും അമ്മയും അവരുടെ രണ്ട് മക്കളുമായിരുന്നു. അവരുടെ മൂത്തമകന്റെ പേര് ജോൺ എന്നും അവന്റെ അനുജത്തിയുടെ പേര് അലീന എന്നും ആയിരുന്നു. ജോൺ നല്ല ഒരു ബാലൻ ആയിരുന്നു. അവൻ തന്റെ മാതാപിതാക്കളെയും അധ്യാപകരെയും മുതിർന്നവരെയും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. അവൻ അതിരാവിലെ എഴുന്നേറ്റ് പളളിയിൽ പോകുമായിരുന്നു. അവൻ നന്നായി പഠിക്കുമായിരുന്നു. അവൻ എല്ലാവർക്കും നല്ല ഒരു മാതൃകയായിരുന്നു. അവൻ ദൈവത്തിൽ പൂർണ്ണമായി വിശ്വസിച്ചിരുന്നു. അവനെ എല്ലാവർക്കും വളരെ ഇഷ്ടമായിരുന്നു.

കുറെ നാളുകൾക്കു ശേഷം ജോൺ തന്റെ യുവത്വത്തിലേക്ക് പ്രവേശിച്ചു. അവൻ തന്റെ ചീത്ത കൂട്ടുകാരോട് ചേർന്ന് അവന്റെ മാതാപിതാക്കളെ ബഹുമാനിക്കാതെയും പളളിയിൽ പോകാതെയും ആയി മാറി. അവന്റെ ഈ മാറ്റങ്ങൾ കണ്ട മാതാപിതാക്കൾ വളരെ ദു:ഖിതരായിരുന്നു.

ഒരിക്കൽ ജോണിന്റെ മാതാപിതാക്കൾ അവനെ പളളിയിൽ പോകാൻ വിളിച്ചു. ''മോനേ ജോൺ എഴുന്നേൽക്ക് വാ നമുക്ക് പളളിയിൽ പോകണ്ടേ'' അവൻ പറഞ്ഞു ''ഞാൻ ഒന്നും ഇല്ല നിങ്ങൾ പോയ്ക്കോ. ഞാൻ ഒന്ന് ഉറങ്ങട്ടെ. എനിക്ക് സിനിമയ്ക്ക് പോകാനുളളതാണ്.'' അപ്പോൾ അവന്റെ അനുജത്തി അലീന പറഞ്ഞു. ''ഏട്ടാ എഴുന്നേൽക്ക് നമുക്ക് പളളിയിൽ



പോകേണ്ടേ, ചേട്ടനല്ലെ എപ്പോഴും രാവിലെ എഴുന്നേറ്റ് പള്ളിയിൽ പോകാറുള്ളത് ഇപ്പോൾ എന്തു പറ്റി'' ''എടീ നിനക്ക് വേണമെങ്കിൽ നീ പോ എനിക്ക് ഇപ്പോൾ മനസ്സില്ലാ''. പിറ്റേന്ന് അവന് SSLC Exam ആയിരുന്നു. അന്ന് രാത്രിയിൽ അവൻ ഫോൺ കളിച്ചുകൊണ്ട് ഇരിക്കുന്നു. ഇത് കണ്ട അവന്റെ മാതാപിതാക്കൾ പറഞ്ഞു, "മോനെ ജോൺ നിനക്ക് പുസ്തകം എടുത്തുവച്ച് പഠിച്ചുകൂടെ നാളെ നിനക്ക് പരീക്ഷയല്ലേ". "നിങ്ങൾ പൊയ്ക്കോ" ഞാൻ പഠിച്ചുകൊള്ളാം. അവന്റെ മാതാപിതാക്കൾ ദൈവത്തിന്റെ മുമ്പിൽ അപേക്ഷിച്ചു.

പിറ്റേന്ന് പരീക്ഷ അവനു നല്ല പ്രയാസം ആയിരുന്നു. പരീക്ഷ കഴിഞ്ഞ് അവൻ വീട്ടിൽ വന്നു. അവന്റെ അമ്മ ചോദിച്ചു ''മോനേ, പരീക്ഷ എങ്ങനെ ഉണ്ടായിരുന്നു.'' അവൻ ഒന്നും മിണ്ടാതെ മുറിയിൽ കയറി വാതിൽ അടച്ചു. പരീക്ഷ റിസൾട്ട് വന്നു.

അവന് മാർക്ക് തീരെ കുറവായിരുന്നു. അവന്റെ കൂട്ടുകാർക്ക് നല്ലമാർക്ക് ഉണ്ടായിരുന്നു. അവനു നല്ല വിഷമം വന്നു. അവന്റെ കൂട്ടുകാർക്ക് പ്ലസ് വണ്ണിന് അഡ്മിഷൻ കിട്ടി. അവനു മാത്രം കിട്ടിയില്ല. അവന് സങ്കടം ആയി. അവൻ പള്ളിയിൽ വന്ന് കർത്താവിന്റെ മുമ്പിൽ അപേക്ഷിച്ചു പ്രാർത്ഥിച്ചു. താൻ ചെയ്ത തെറ്റ് മനസ്സിലായി. അവൻ തന്റെ മാതാപിതാക്കളോട് മാപ്പ് അപേക്ഷിച്ചു. കുറച്ച് ദിവസങ്ങൾക്കു ശേഷം പ്ലസ് വണ്ണിന് അഡ്മിഷൻ കിട്ടി, അവന് സന്തോഷമായി. പിന്നെ അവൻ നന്നായി പഠിക്കുകയും മാതാപിതാക്കളെ അനുസരിക്കുകയും എന്നും രാവിലെ എഴുന്നേറ്റ് പള്ളിയിൽ പോകുകയും ചെയ്തു.

***ഗുണപാഠം :*** നമ്മൾ എപ്പോഴും മാതാപിതാക്കളേയും, മുതിർന്നവരെയും, ബഹുമാനിക്കുകയും, ചെയ്യണം ദൈവത്തിൽ പൂർണ്ണമായി വിശ്വസിക്കുകയും വേണം.



**നിങ്ങൾ അന്വേഷിക്കുന്നത് നിങ്ങളെ തിരയുന്നവനെയാണ്.**

– വിശുദ്ധ ഫ്രാൻസിസ് അസ്സീസി –



# അപരനെ അല്ല തിരയേണ്ടത് എന്നിലെ എന്നെ



രാജു അബ്രഹാം

വി. ബൈബിളിലെ ജറമിയ പ്രവാചകന്റെ പുസ്തകം 32:40 ൽ നാം വായിക്കുന്നു. '' അവൻ എന്നിൽ നിന്ന് പിന്തിരിയാതിരിക്കാൻ എന്നോടുള്ള ഭക്തി ഞാൻ അവരുടെ ഹൃദയത്തിൽ നിക്ഷേപിക്കും''

നീലാകാശത്തിന്റെ ചക്രവാളങ്ങളെ കീറിമുറിച്ചുകൊണ്ട് സൂര്യപ്രകാശത്തിന്റെ കിരണങ്ങളാൽ പ്രകൃതി പ്രശോഭിതയായി. സുപ്രഭാതം ഭൂമിയെ വാരിപ്പുണർന്നു. റീത്തമോൾ ഉറക്കമുണർന്ന് മുറ്റത്തേക്കു നോക്കിയപ്പോൾ മുറ്റത്ത് പല വർണ്ണങ്ങളിലും ചന്തങ്ങളിലും നിറമാർന്ന പൂക്കൾ. റീത്തമോൾക്ക് സന്തോഷമായി. റീത്തമോൾ പറഞ്ഞു ''ഹായ് എന്തു നല്ല രസമാണ്, അല്ലേ അപ്പച്ചാ'' അതെ അതെ അപ്പച്ചന്റെ മറുപടിയും കേട്ട് റീത്തമോൾ മുറ്റത്തുകൂടി നടന്നു. റീത്തമോളുടെ പപ്പയും, മമ്മിയും വിദേശത്താണ്. റീത്തമോൾ വളരുന്നത് പപ്പായുടെ അപ്പച്ചന്റെയും അമ്മച്ചിയുടെയും കൂടെ നാട്ടിലും.

വളരെ കർക്കശത്തോടും ക്രൈസ്തവവിശ്വാസത്തിൽ അടിയുറച്ച് വിശ്വസിച്ചു ജീവിക്കുന്നവരാണ് അവർ. പിതാവായ ദൈവത്തിന്റെ അസ്തമിക്കാത്ത സ്നേഹവലയത്തിൽ ജീവിക്കുവാൻ വിളിക്കപ്പെട്ടവരാണ് നമ്മൾ എന്ന ഉൾവിളി അവരെ ഭരിച്ചിരുന്നു. അതുകൊണ്ടാകാം ജറമിയ പ്രവാചകന്റെ പുസ്തകത്തിൽ നാം മുകളിൽ കണ്ട വചനം, ആ ഭക്തിയിൽ ജീവിക്കുവാൻ അവർക്ക് കഴിഞ്ഞിരുന്നത്. അപ്പച്ചനെയും അമ്മച്ചിയെയും റീത്തമോൾക്ക് വളരെ ഇഷ്ടമാണ്. അവരുടെ ഇഷ്ടങ്ങളിൽ



റീത്തമോളും വളരുകയാണ്. മോളെ ഇന്ന് ഞായറാഴ്ചയാണ് പള്ളിയിൽ പോകണം, വേഗം വന്ന് ഒരുങ്ങ്. അമ്മച്ചിയുടെ ആ പറച്ചിൽ തീരുന്നതിന് മുമ്പ് തന്നെ റീത്തമോൾ അകത്തേക്ക് ഓടി, പെട്ടെന്ന് റെഡിയായി കഴിഞ്ഞു. അവർ ഒരുമിച്ച് ദൈവാലയത്തിലേക്ക് ഭക്തിയായി എത്തിച്ചേർന്നു. വി. കുർബാനക്ക് പങ്കെടുക്കുമ്പോൾ, റീത്തമോൾ തലയിൽ സ്കാർഫ് ഇട്ട് കൈയും കൂപ്പിനിന്ന് പ്രാർത്ഥിക്കുന്നത് മറ്റുള്ളവർക്ക് മാതൃകയാണ്. ഈ റീത്തമോളെപ്പോലെ ഞായറാഴ്ച മുടങ്ങാതെ ദൈവാലയത്തിൽ പോകാൻ നമുക്കും മനസ്സ് വരാറുണ്ടോ. ഞായറാഴ്ച രാവിലെ എഴുന്നേൽക്കാൻ താമസിക്കുന്ന മക്കളെ അമ്മ സ്നേഹത്തോടെ വിളിക്കും. മക്കളെ എഴുന്നേൽക്ക്, രാവിലെ പള്ളിയിൽ പോകാൻ സമയമായി. മക്കളുടെ മറുപടി എന്താണന്നല്ലേ….. എന്തുവാ അമ്മച്ചി ഇന്ന് ഞായറാഴ്ച അല്ലേ ഇന്നെങ്കിലും ഇത്തിരി നേരം കൂടി ഉറങ്ങട്ടെ.

ഇന്നലെ വരെ സ്കൂളിലും, കോളേജിലും തക്കസമയത്ത് പോകാൻ മനസ്സുകാണിക്കുന്ന കുഞ്ഞുങ്ങൾ ഞായറാഴ്ച ദൈവാലയത്തിൽ പോയി മതബോധനത്തിലും വി. കുർബാനയിലും പങ്കൊള്ളൻ മനസ്സുവരാതെ പുറം തിരിഞ്ഞു നിൽക്കുന്നത് ഇന്ന് വളരെ ചുരുക്കമല്ല, നേരത്തെകണ്ട റീത്തമോളുടെ അപ്പച്ചന്റെയും, അമ്മച്ചിയുടെയും ദൈവാലയത്തിലേക്കുള്ള തിടുക്കം റീത്തമോൾക്ക് മാതൃകയാണ്. അവരുടെ തീക്ഷ്ണത അവരിൽ കുടികൊള്ളുന്ന ഭക്തിയും ക്രിസ്തുവിലുള്ള വിശ്വാസവും മാത്രമാണ്. ''ഇത് ക്രിസ്തുവിനെ നേടുന്നതിനും അവനോടുകൂടെ ഒന്നായി കാണപ്പെടുന്നതിനും വേണ്ടിയത്രെ''.(ഹെബ്രായർ 3 : 9) ദൈവത്തെ സ്നേഹിച്ച്, നല്ലമനുഷ്യരായി, നല്ല ക്രിസ്ത്യാനികളായിതീരുന്നതു വഴി നമ്മുടെ ജീവിതം മറ്റുള്ളവർക്ക് വഴിത്തിരിവാകുന്നു. നമ്മുടെ ജീവന്റെ നിലനിൽപുതന്നെ അവിടുത്തെ സ്നേഹത്തിന്റെ പ്രതിഫലനമാണ്. ദൈവം നീട്ടിത്തരുന്ന ഈ ആയുസും, ആരോഗ്യവും, ബുദ്ധിയുമെല്ലാം അവിടത്തെ കരുണയുടെ സമ്മാനമാണ്. ഇന്നത്തെ ക്കാലം എങ്ങനെയെന്ന് വിശുദ്ധ ബൈബിളിൽ പ്രതിപാദിക്കുന്നുണ്ട്.

''ഇപ്പോൾ തിന്മയുടെ ദിനങ്ങളാണ്, നിങ്ങളുടെ സമയം പൂർണ്ണമായും പ്രയോജനപ്പെടുത്തുവിൻ. ഭോഷൻമാരാകാതെ, കർത്താവിന്റെ അഭീഷ്ടമാണെന്ന് മനസ്സിലാക്കുവിൻ''. (എഫേ 5 :15-16 ) തിരിഞ്ഞുനോക്കിയും, തീരത്തുനോക്കിയും, ഞാൻ എന്നിലെ എന്നെ തിരിച്ചറിയണം. അപരനെയല്ല തിരയേണ്ടത് എന്നിലെ എന്നെത്തന്നെ. അപ്പോൾ നമുക്കും ബോധ്യമാകും. ഞാൻ എന്നെ തിരിച്ചറിയുന്നോ ? എന്റെ മാതാപിതാക്കളെ തിരിച്ചറിയുന്നോ? അയൽക്കാരനെ തിരിച്ചറിയുന്നോ ?
എന്റെ ദൈവാലയത്തെയും, ദൈവാലയത്തിലെ തിരുക്കർമ്മങ്ങളെയും തിരിച്ചറിയുന്നോ ?
എന്റെ വിദ്യാലയത്തെയും. സഹപാഠികളെയും തിരിച്ചറിയുന്നോ ? എന്തിന് ഈ ലോകതിന്മയുടെ ദിനങ്ങളിൽ അതു തിന്മയാണന്ന് തിരിച്ചറിയുന്നോ? ദൈവത്തെയും ദൈവവിശ്വാസത്തെയും സമൂഹത്തിലെ നന്മകളെയും ഒക്കെ അറിയാതെ പോകുന്ന ഇന്നത്തെ തലമുറയെ തിരിച്ചറിയുന്നോ ?

പ്രിയരെ ഇന്നിന്റെ ഈ സമൂഹത്തിൽ കർത്താവിന്റെ അഭീഷ്ടമെന്തെന്ന് മനസ്സിലാക്കി ഭക്തിയിൽ ജീവിക്കാൻ കഴിയുന്നെങ്കിൽ നമുക്കു കൃപനിറഞ്ഞ ജീവിതത്തിന്റെ നേട്ടങ്ങളിൽ പരിലസിക്കാൻ കഴിയും, ഇന്നത്തെ തിന്മയുടെ പാത്രമായ സമൂഹത്തിൽ നിന്നും വേർതിരിഞ്ഞ് ദൈവത്തെ സ്വന്തമാക്കാൻ ആഗ്രഹിക്കുമ്പോൾ, തന്നിലെ തന്നെയെ തിരിച്ചറിഞ്ഞ മുടിയനായ പുത്രനെപ്പോലെയാകണം നമ്മൾ. ലൂക്കാ 15:24 ൽ ആ കഥ നാം വായിക്കുന്നുണ്ട്. അനുതപിച്ച് മടങ്ങിവന്ന മകന് സ്നേഹപിതാവ് എല്ലാം വീണ്ടും നൽകി അനുഗ്രഹിച്ചു. പിതാവു പറഞ്ഞു '' എന്റെ മകൻ മൃതനായിരുന്നു. അവൻ ഇതാ വീണ്ടും ജീവിക്കുന്നു. അവൻ നഷ്ടപ്പെട്ടിരുന്നു, ഇപ്പോൾ വീണ്ടുകിട്ടിയിരിക്കുന്നു''. മുടിയനായ പുത്രൻ അവനെ തിരിച്ചറിയുന്നത് ഒരു നിമിഷം അവനിലേക്കു തന്നെ തിരിഞ്ഞുനോക്കിയപ്പഴാണ്. അപ്പോൾ അവൻ സ്വയം തീരുമാനിച്ചു. തിരിച്ച് സ്വന്തം പിതാവിന്റെ അടുത്തേക്കു ചെന്ന് അനുതപിച്ച് മാപ്പ് അപേക്ഷിക്കാം. ആ വത്സല പിതാവ് എല്ലാം മറന്ന് എന്നെ സ്വീകരിക്കും. ഇതു തന്നെയാണ് സ്വർഗ്ഗസ്ഥ പിതാവ് നമ്മൾ ഓരോരുത്തരെയും കുറിച്ച് ആഗ്രഹിക്കുന്നതും. അതിനു നാം തയ്യാറായാൽ നമ്മുടെ ക്രിസ്തീയ ജീവിതത്തിന് അർത്ഥമുണ്ടാകും. ഇന്നത്തെ ആധുനികസമൂഹത്തിൽ തിന്മകൾ ഒപ്പിയെടുക്കാൻ



ക്യാമറകൾ ഉള്ളതുകൊണ്ടാണ് അതു പുറം ലോകം അറിയുന്നത്. എന്നാൽ നമ്മുടെ സ്വർഗ്ഗസ്ഥ പിതാവിന് നമ്മെക്കുറിച്ചുള്ള നിരീക്ഷണം എപ്രകാരമാണെന്ന് വിശുദ്ധ ബൈബിളിൽ ജ്ഞാനത്തിന്റെ പുസ്തകം 1:6 ൽ കാണുന്നു '' ദൈവം മനസ്സിന്റെ സൂക്ഷ്മനിരീക്ഷണങ്ങളെ അറിയുന്നവനും, ഹൃദയത്തെ യഥാർത്ഥമായി നിരീക്ഷിക്കുന്നവനും, നാവിൽനിന്ന് ഉതിരുന്നത് കേൾക്കുന്നവനുമാണ്".

ഇത് നാം തിരിച്ചറിയുമ്പോൾ നമ്മുടെ അന്തരാത്മാവ് നമ്മോടു തന്നെ മന്ത്രിക്കും മകനെ, മകളെ, ഇങ്ങനെ പ്രാർത്ഥിക്കു. സകല സൃഷ്ടിയുടെയും നാഥനും, പരിപാലകനുമായ കർത്താവേ സകലവും മനുഷ്യ നന്മക്കായി സൃഷ്ടിച്ച അങ്ങേ സൃഷ്ടിയുടെ മഹത്വത്തിനൊത്ത് അവയെ കരുതലോടെ സൂക്ഷിക്കുന്ന നല്ല കാര്യസ്ഥരായിത്തീരാൻ ഞങ്ങൾക്കു കഴിയണമേ. സ്വാർത്ഥതയില്ലാതെ ആത്മാർത്ഥമായി കർത്താവിന്റെ ദിവസം പരിശുദ്ധമായി ആചരിക്കുവാൻ മനസ്സുണ്ടാകണമേ. അതു വഴി എന്നിലെ എന്നെയെ കുറവുകളിൽ നിന്ന് തിരുത്തി ജീവിക്കുവാൻ പരിശുദ്ധാത്മാവിനെ ഞങ്ങളുടെ ഹൃദയത്തിൽ നിറക്കണമേ. ദൈവസ്നേഹത്തിലും, പരസ്നേഹത്തിലും കൂടുതൽ ആഴമായി വളരാൻ പ്രത്യാശയിൽ നയിക്കണമേ. അങ്ങനെ ഞങ്ങൾ ദൈവസ്നേഹത്തിൽ നിറയുക മാത്രമല്ല, നിറഞ്ഞു തുളുമ്പുവാൻ ഇടയാക്കണമേ. മണവാളൻ വരുമ്പോൾ എണ്ണയുള്ള വിളക്കുകളും, നിർമ്മലമായ നീതി വസ്ത്രം ധരിച്ചവരുമായി കാണപ്പെടുവാൻ കഴിയണമേ. അതിന് അമ്മേ മാതാവേ സഹായിക്കണമേ. സകല വിശുദ്ധൻമാരെ, മാലാഖമാരെ ഞങ്ങളെ കൈവിടല്ലേ എന്ന് പ്രാർത്ഥിക്കാം.

**ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു, ഇന്നു ജനിച്ചിരിക്കുന്നു.**

**(ലൂക്കാ 2 : 11)**



# കിഴക്കോട്ടു തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കുന്നതെന്തുകൊണ്ട് ?

യേശുവിനെ നീതിമഹാസൂര്യനായി ആദിമസഭ മനസിലാക്കിയിരുന്നു. ഉദയസൂര്യന്റെ ദിക്കായ കിഴക്കിന് പ്രത്യേക പ്രാധാന്യം നൽകിയിരുന്നു. പറുദീസാ ഏദൻതോട്ടത്തിന്റെ കിഴക്കായി സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്നു കരുതുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവ് കിഴക്കുനിന്നായിരിക്കും എന്ന ഉപദേശം ശ്ലീഹൻമാരിൽനിന്നും ലഭിച്ചിട്ടുണ്ട്. അതിനാൽ കർത്താവിന്റെ രണ്ടാം വരവിനെ പ്രതീക്ഷിച്ചുകൊണ്ടാണ് കിഴക്കോട്ട് തിരിഞ്ഞ് പ്രാർത്ഥിക്കുക.

# ക്രിസ്തുമസ് വിശേഷങ്ങൾ



- ക്രിസ്തുമസ് ആഘോഷം തുടങ്ങിയത് ഏ. ഡി. 89- ൽ ആണ്.
- ഏ. ഡി. 350- ൽ ജൂലിയൻ മാർപാപ്പയാണ് ക്രിസ്തുമസ് ഡിസംബർ 25-ന് എന്ന് നിജപ്പെടുത്തിയത്. ക്രിസ്തുമസ് കാർഡുകളുടെ ഉപജ്ഞാതാവ് ഇംഗ്ലണ്ടിലെ തിരക്കേറിയ കച്ചവടക്കാരനായിരുന്ന സർ ഹെൻട്രി കോളിനാണ്. ( 1843- ൽ)
- ഇന്നത്തെ രീതിയിലുള്ള ക്രിസ്തുമസ് ട്രീയുടെ ഉത്ഭവം ജർമ്മനിയിലാണ്. അവിടെ ക്രിസ്തുമസിനുമുമ്പു ള്ള നാലാഴ്ചകൾ ഗംഭീര ആഘോഷമാണ്. 'ഫിർ' മരത്തിന്റെ കൊമ്പുകൾ വളച്ച് ചുവന്ന നാടകൾകൊണ്ട് കെട്ടിയ റീത്തുകൾ എല്ലാ വീടുകളിലും തൂക്കിയിടും, എല്ലാ ഞായറാഴ്ചയും ആഘോഷപൂർവ്വം ഓരോ മെഴുകുതിരി അതിൽ കത്തിച്ചു വയ്ക്കും. ഈ റീത്തുകളാണ് 'ക്രിസ്തുമസ് ട്രീ' യുടെ പൂർവികർ.
- 12-ാം നൂറ്റാണ്ടിൽ അസ്സീസ്സിയിൽ ജീവിച്ചിരുന്ന വി. ഫ്രാൻസിസ് ആണ് ആദ്യമായി പുൽക്കൂട് ഉണ്ടാക്കി യത്. ഇന്ന് വൈവിധ്യമാർന്ന പുൽക്കൂടുകൾ എവിടെയും ദൃശ്യമാണ്.
- പ്രസിദ്ധ കവിയായിരുന്ന ജോൺ ബൈറൺ 1749-ലെ ക്രിസ്തുമസ് ദിനത്തിൽ തന്റെ പുത്രിയായ ഡൊറോ ത്തിക്കു നൽകിയ ക്രിസ്തുമസ് സമ്മാനമാണ് 'ക്രിസ്തുമസ് ഡേ' എന്ന പ്രസിദ്ധ കരോൾ ഗാനം. ഒരു ഡൊമിനിക്കൻ വൈദികൻ സ്ട്രാസ്ബർഗിലെ മിൻസ്റ്റൺ ദൈവാലയം പണിയുവാൻ പദ്ധതിയിട്ടിരുന്ന കാലത്ത്, റൈൻ നദിയിലൂടെ പോകുന്ന ചരക്കു കപ്പലുകൾ കണ്ടുകൊണ്ട് രചിച്ച ഗാനമാണ് ഏറ്റവും പഴയ കരോൾ ഗാനമായി കരുതപ്പെടുന്നത്. ആ ഗാനം കപ്പൽക്കാർ പാടിപ്പാടി നാടെങ്ങും പ്രചരിപ്പിച്ചു. വിശ്വ പ്രസിദ്ധമായ ഒട്ടേറെ കരോൾഗാനങ്ങളുള്ളതിൽ ഏറ്റവും ഹൃദ്യമായ ഒന്നാണ് 'സൈലന്റ് നൈറ്റ് ' എന്നു തുടങ്ങുന്ന പ്രസിദ്ധ ഗാനശില്പം. ജോസഫ് മോർ എന്ന ഓസ്ട്രിയൻ വൈദികൻ 1818 -ൽ രചിച്ച ഗാനമാണ് 'നിശബ്ദ രാത്രി'
- ഏഷ്യാ മൈനറിൽ മിറാക്കിലെ മെത്രാനായിരുന്ന വിശുദ്ധ നിക്കോളോസ് ക്രിസ്തുമസ് ദിനത്തിൽ പാവപ്പെട്ട കുട്ടികൾക്ക് സമ്മാനങ്ങൾ നല്കുക പതിവായിരുന്നു. അതിനെ അടിസ്ഥാനമാക്കിയാണ് കുട്ടികൾക്ക് ക്രിസ്തുമസ് സമ്മാനങ്ങളുമായി ആണ്ടുതോറും എത്തുന്ന സാന്താക്ലോസ് അഥവാ ക്രിസ്തുമസ് ഫാദറിനെക്കുറിച്ചുള്ള സങ്കല്പം. ഇന്ന് ഇംഗ്ലണ്ടിലും ഫ്രാൻസിലും ജർമ്മനിയിലും ബൽജിയത്തിലുമായി ഈ വിശുദ്ധന്റെ നാമധേയത്തിൽ ധാരാളം പള്ളികളുണ്ട്.
- യേശുക്രിസ്തുവിന്റെ ജനനം പഴയനിയമത്തെയും പുതിയനിയമത്തെയും ബന്ധിപ്പിച്ചുവെന്ന അടിസ്ഥാനത്തിൽ ഓസ്ട്രിയാക്കാർ ക്രിസ്തുമസ് കേക്ക് രണ്ടു പാളിയായി ആണ് പാകപ്പെടുത്തുന്നത്.
- ക്രിസ്തുമസ് ദിനത്തിൽ നക്ഷത്രം കാണും വരെയും യാതൊന്നും ഭക്ഷിക്കുകയില്ല പോളണ്ടിലെ കാരണവന്മാർ.
- ഇറ്റലിയിൽ ക്രിസ്തുമസിന് എട്ടുദിവസം മുമ്പ് പ്രത്യേക നൊവേന ആരംഭിക്കും. ഇറ്റലിയിലെ കുട്ടികൾ വീടുവീടാന്തരം കയറിയിറങ്ങി ക്രിസ്തുമസ് സംബന്ധിച്ച ബൈബിൾ ഭാഗങ്ങൾ വായിക്കും. ഇതുപോലെ ക്രിസ്തുമസ്സിനോടനുബന്ധിച്ച് നമ്മുടെ നാട്ടിൽ നടത്തപ്പെടുന്ന കരോൾ സർവീസിലൂടെ സമാധാനത്തിന്റെയും സന്തോഷത്തിന്റെയും സന്ദേശം ആശംസിക്കുന്നു. വിവിധ രാജ്യങ്ങൾക്ക് വ്യത്യസ്തമായ ആചാരങ്ങളും വിശ്വാസങ്ങളും പാരമ്പര്യങ്ങളും ക്രിസ്തുമസ് സംബന്ധിച്ചുണ്ടെങ്കിലും ഇതിന്റെയെല്ലാം അന്ത:സത്ത ഒന്നുതന്നെ. സ്നേഹത്തിന്റെ- സന്തോഷത്തിന്റെ - ശാന്തിയുടെ- സമാധാനത്തിന്റെ.





**തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്**

ആദ്യകാല ക്രിസ്ത്യൻ രക്തസാക്ഷികളിൽ പ്രധാനിയായ വി. ലൂസിയെക്കുറിച്ചുള്ള ചോദ്യങ്ങളാണ് ഉൾപ്പെടുത്തിയിരിക്കുന്നത്.

ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.

നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.

അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com | അവസാന തീയതി : 2023 ജനുവരി 20

**വലത്തോട്ട്**

(1) വി. ലൂസി ഏതു വംശജയായിരുന്നു?

(2) “ദൈവഭക്തിയിലും നിർമ്മലതയിലും ജീവിക്കുന്ന എല്ലാവരും .............. ന്റെ ദൈവാലയങ്ങളാണ്” – വി. ലൂസി

(3) .................. രോഗമുള്ളവരുടെ രക്ഷാധികാരിയായി വിശുദ്ധ അറിയപ്പെടുന്നു.

(4) മകളായ ലൂസിയുടെ വിശ്വാസം നിമിത്തം അവളുടെ അമ്മ സുഖം പ്രാപിക്കുമെന്ന് സ്വപ്നത്തിൽ വന്നു പറഞ്ഞ വിശുദ്ധ?

(5) വിശുദ്ധ ലൂസിയെ വധിക്കാൻ ഉത്തരവിട്ട ഗവർണർ?

| | | | | | | | |
|---|---|---|---|---|---|---|---|
| 13 | | 11 | 9 | 6 | 1 | | |
| | 10 | | | | 12 | 7 | 8 |
| | | | ക്ലി | | | | റ്റി |
| 5 | സ് | | | | | | |
| 4 | | | | 3 | | | |
| 2 | | | | | | | |

**താഴോട്ട്**

(6) വിശുദ്ധ ലൂസിയുടെ ജന്മസ്ഥലം?

(7) വിശുദ്ധയുടെ തിരുനാൾ ആഘോഷിക്കുന്ന മാസം?

(8) വി. ലൂസിയുടെ അമ്മയുടെ പേര് ?

(9) ഏതു ചക്രവർത്തിയുടെ മതപീഡന കാലത്താണ് വിശുദ്ധ രക്തസാക്ഷിയായത്?

(10) വിശുദ്ധയുടെ നാമധേയത്തിലുള്ള പ്രധാന ദൈവാലയമായ സാൻ ജെറമിയ സ്ഥിതി ചെയ്യുന്ന സ്ഥലം?

(11) വിശുദ്ധ രക്ഷാധികാരിയായിരിക്കുന്ന കൊളംബിയായിലെ ഇക്വഡോറിലെ തീരദേശ പട്ടണം?

(12) വിശുദ്ധയുടെ പ്രതീകാത്മക ചിത്രങ്ങളിൽ ഉൾപ്പെടുന്ന മൃഗം?

(13) ലൂസിയ എന്ന വാക്കിന്റെ അർത്ഥം?

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | |
|---|---|---|---|---|---|---|---|
| 9 തോ | 3 റീ | ജ | ൻ | സ് | ബ | ർ | ഗ് |
| മ | 4 അ | ർ | ബ | ൻ | IV | 10 കൊ | |
| സ് | 1 ഡൊ | മി | നി | ക്ക | ൻ | ളോ | 8 ലോ |
| അ | 2 പാ | രീ | സ് | | | ൺ | യിം |
| ക്വി | ദു | 7 ആ | ഴ് | സ | നി | ക് | ഗ |
| നാ | വ | | 5 പ | യ | സ് | XI | ൻ |
| സ് | 6 അ | രി | സ് | റ്റോ | ട്ടി | ൽ | |

## കഴിഞ്ഞ ലക്കത്തിലെ വിജയി

**അഭിൻ ബി ദിനു**

**ഇടവക : വലിയവിള**

**ജില്ല : തിരുവനന്തപുരം**

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം












1930 സെപ്തംബർ 20. കൊല്ലം മെത്രാൻ ബെൻസിഗർ തിരുമേനിയുടെ മുമ്പിൽ സത്യപ്രതിജ്ഞ ചെയ്ത് മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ അഞ്ചുപേർ കത്തോലിക്കാസഭയുമായി പുനരൈക്യപ്പെട്ടു. ഒരു ആർച്ചുബിഷപ്പും (മാർ ഈവാനിയോസ്) ,ഒരു സഹായമെത്രാനും (മാർ തെയോഫിലോസ്), ഒരു വൈദികനും (ഫാ. ജോൺ ഒ. ഐ. സി), ഒരു ശെമ്മാശ്ശനും (സെറാഫിൻ) പിന്നെ ഒരു അല്മായനും (കിളീലേത്തു ചാക്കോ) എന്നിവർ അന്ന് കത്തോലിക്കാസഭയുമായി പുനരൈക്യപ്പെട്ടു. കത്തോലിക്കാ സഭയിലെ ആദ്യത്തെ വിശുദ്ധ കുർബാനയർപ്പണം കഴിഞ്ഞ് അടുത്ത ദിവസം തന്നെ മാവേലിക്കരയിലെത്തിയ മാർ ഈവാനിയോസ് തിരുമേനി തന്റെ കുടുംബാംഗങ്ങളെ മുഴുവൻ കത്തോലിക്കാസഭയിലേക്ക് സ്വീകരിച്ചു.

**തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം**

1. തുകലിൽ എഴുതിയ മോശയുടെ ന്യായപ്രമാണത്തിന് സുറിയാനിയിൽ പറയുന്ന പേരെന്ത് ?

ഒറൈത്താ

2. എഫ്ഫാത്ത എന്ന വാക്കിന്റെ അർത്ഥം?

തുറക്കപ്പെടട്ടെ

3. " ദൈവം മനുഷ്യർക്കയച്ച സ്നേഹ നിർഭരമായ ഒരെഴുത്ത് " എന്ന് ബൈബിളിനെ വിശേഷിപ്പിച്ചതാര് ?

വി. അഗസ്തീനോസ്

4. ദൈവാലയത്തിന്റെ കേന്ദ്രബിന്ദു ?

ത്രോണോസ്

5. വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ ജപമാലയിൽ കൂട്ടിച്ചേർത്ത രഹസ്യത്തിന്റെ പേര് ?

പ്രകാശത്തിന്റെ രഹസ്യം

6. സ്വർഗ്ഗവാതിൽ എന്ന് മറിയത്തെ വിശേഷിപ്പിച്ചതാര് ?

വി. അപ്രേം

7. വി. ഫ്രാൻസിസ് സേവ്യറിന്റെ തിരുനാൾ ആഘോഷിക്കുന്ന ദിവസം ?

ഡിസംബർ 3

8. മലങ്കര സഭയിലെ രണ്ടാമത്തെ ആർച്ച് ബിഷപ്പ് ?

ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്

9. വി. ഫ്രാൻസിസ് സേവ്യർ ഇന്ത്യയിൽ വന്ന വർഷം ?

1542

10. മലങ്കര സഭയിൽ ആഴ്ചയുടെ ഏത് ദിവസമാണ് മാതാവിനെ അനുസ്മരിക്കുന്നത് ?

ബുധൻ



വാ
ർ
ത്ത
ക
ൾ

## "സാന്റെ 2022" കൊട്ടാരക്കര വൈദിക ജില്ല കരോൾ ഗാന മത്സരം

കൊട്ടാരക്കര വൈദിക ജില്ല സൺഡേസ്കൂളിന്റെയും MCCL ന്റെയും അഭിമുഖ്യത്തിൽ മൈലം ഡിവൈൻ മേഴ്സി ദൈവാലയത്തിൽ വച്ച് "സാന്റെ 2022" കരോൾ ഗാന മത്സരം ഡിസംബർ 29 വ്യാഴം 2 മണി മുതൽ നടത്തി. വിവിധ ഇടവകകളിൽ നിന്ന് പങ്കെടുത്തവരിൽ യഥാക്രമം ഒന്ന്, രണ്ട്, മൂന്ന് സ്ഥാനങ്ങൾ കരിക്കം ഇടവക, കലയപുരം ഈസ്റ്റ് ഇടവക, കൊട്ടാരക്കര ടൗൺ ഇടവക എന്നിവർ പങ്കിട്ടു. വിജയികൾക്ക് വൈദിക ജില്ലയുടെ റോളിംഗ് ട്രോഫികൾ വിതരണം ചെയ്തു. ജില്ല ഡയറക്ടർ റവ. ഫാ. സിറിൽ മാവിനഴകത്തിന്റെ അധ്യക്ഷതയിൽ കൂടിയ യോഗം കൊട്ടാരക്കര ടൗൺ ഇടവക വികാരി റവ. ഫാ. ജോർജ് മേച്ചേരിമുകളിൽ ഉദ്ഘാടനം ചെയ്തു. മൈലം ഈസ്റ്റ് വികാരി റവ. ഫാ. ജോൺസൺ OIC സന്ദേശം നൽകി. യോഗത്തിന് ജില്ലാ സെക്രട്ടറി ശ്രീ. തോമസ് കുട്ടി വില്ലൂർ സ്വാഗതവും അതിഭദ്രാസന എക്സിക്യൂട്ടിവ് അംഗം ശ്രീ. ജേക്കബ് ജോൺ കല്ലുംമൂട്ടിൽ നന്ദിയും പറഞ്ഞു.

## ഡയറക്ടേഴ്സ് ആനിമേറ്റേഴ്സ് മീറ്റിംഗ്

വിശ്വാസ പരിശീലന ശുശ്രൂഷയിൽ നേതൃത്വം നൽകുന്ന ജില്ലാ ഡയറക്ടേഴ്സിന്റെയും ആനിമേറ്റേഴ്സിന്റെയും മീറ്റിംഗ് 2022 ഡിസംബർ 10 ന് വിശ്വാസ പരിശീലന കാര്യാലയത്തിൽ വച്ച് നടത്തപ്പെട്ടു. പ്രസ്തുത മീറ്റിംഗിൽ വിശ്വാസ പരിശീലന ശുശ്രൂഷയുടെ കഴിഞ്ഞ മാസങ്ങളിലെ പ്രവർത്തനങ്ങൾ വിലയിരുത്തുകയും 2023 ജനുവരി മുതൽ മെയ്യ് മാസം വരെയുള്ള പരിപാടികൾ ആസൂത്രണം ചെയ്യുകയുമുണ്ടായി. സണ്ടേസ്കൂൾ ഡിഗ്രി ക്ലാസുകൾ ആരംഭിക്കുന്ന കാര്യം ചർച്ചചെയ്തു. 9 വൈദിക ജില്ലയിൽ നിന്നായി 14 പേർ പങ്കെടുത്തു.

## മേജർ അതിരൂപത എക്സിക്യൂട്ടിവ് മീറ്റിംഗ്

മേജർ അതിരൂപത എക്സിക്യൂട്ടിവ് മീറ്റിംഗ് 2022 ഡിസംബർ 21 ന് മേജർ അതിരൂപത വിശ്വാസ പരിശീലന കാര്യാലയത്തിൽ വച്ച് നടത്തപ്പെട്ടു. മുൻ മാസങ്ങളിൽ നടന്ന പരിപാടികളെയും, മേജർ അതിരൂപത ബൈബിൾ കലോത്സവത്തെപ്പറ്റിയും വിലയിരുത്തി. അധ്യാപക പരീക്ഷ യെപ്പറ്റിയും, മത്സരങ്ങളിലെ മാറ്റങ്ങളെപ്പറ്റിയും ഡിഗ്രി ക്ലാസുകൾ ആരംഭിക്കുന്നതിനെപ്പറ്റിയും, അവധിക്കാല ബൈബിൾ ക്ലാസ്സുകളിലെ അധ്യാപക പങ്കാളിത്വത്തെപ്പറ്റിയും, ആലോചനകൾ നടത്തി. 2023 - 24 അധ്യായന വർഷത്തിലെ കർമ്മ പരിപാടികളെപ്പറ്റി മേജർ അതിരൂപത ഡയറക്ടർ വിവരണം നടത്തി. 10, 12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷയുടെ നടത്തിപ്പിനായുള്ള പരീക്ഷ നിരീക്ഷകരെ ചുമതലപ്പെടുത്തി. 9 ജില്ലകളിൽ നിന്നുള്ള മേജർ അതിരൂപത പ്രതിനിധികൾ പ്രസ്തുത മീറ്റിംഗിൽ സംബന്ധിച്ചു.



വാ
ർ
ത്ത
ക
ൾ

## അത്യഭിവന്ദ്യ കാതോലിക്കാ ബാവായുടെ നാമഹേതുക തിരുന്നാൾ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവും മേജർ അതിഭദ്രാസന അധ്യക്ഷനുമായ അത്യഭിവന്ദ്യ കർദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടെ നാമഹേതുക തിരുനാളിനോടനുബന്ധിച്ചു ഡിസംബർ 21 ബുധനാഴ്ച രാവിലെ മേജർ അതിഭദ്രാസന എക്സിക്യൂട്ടിവ് അംഗങ്ങൾ അത്യഭിവന്ദ്യ കാതോലിക്കാ ബാവായെ സന്ദർശിച്ചു ആശംസകൾ അർപ്പിക്കുകയും മേജർ ആർച്ചുബിഷപ്പ് ചാരിറ്റി ഫണ്ട് കൈമാറുകയും ചെയ്തു.

## ഗ്ലോറിയ 2022

വിശ്വാസ പരിശീലനത്തിൽ ഏർപ്പെട്ടിരിക്കുന്ന വിദ്യാർത്ഥികളുടെ ദൈവീക കഴിവുകളെ വളർത്തുന്നതിനും പങ്കുവയ്ക്കുന്നതിനുമായി ഗ്ലോറിയ 2022 ക്രിസ്തുമസ് കാർഡ് നിർമ്മാണ മത്സരം ക്രമീകരിക്കുകയുണ്ടായി. ക്രിസ്തുമസിന്റെ വലിയ സന്ദേശം ഉൾകൊള്ളുന്ന ക്രിസ്തുമസ് കാർഡുകൾ നിർമ്മിക്കുന്നത് കുട്ടികൾക്ക് വേറിട്ട ഒരു അനുഭവമായി.

## കാറ്റക്കേസിസ് - മതബോധന അധ്യാപക പരീക്ഷ - 3

മതബോധന അധ്യാപകർക്കായി നടന്നുകൊണ്ടിരിക്കുന്ന പരീക്ഷയുടെ 3-മത്തെ പരീക്ഷ 2023 ജനുവരി 8 ന് ഉച്ചയ്ക്ക് 2 മണി മുതൽ അതാത് ഇടവകയിൽ വച്ച് നടത്തപ്പെടുന്നു. പരീക്ഷയ്ക്കായി രജിസ്റ്റർ ചെയ്തിട്ടുള്ള എല്ലാ അധ്യാപകരും കൃത്യസമയത്ത് പരീക്ഷ എഴുതുന്നതിനായിട്ടുള്ള ക്രമീകരണം ചെയ്യേണ്ടതാണ്. 26 മുതൽ 39 വരെയുള്ള വീഡിയോ എപ്പിസോഡുകളാണ് 3 -മത്തെ പരീക്ഷയിൽ ഉൾപ്പെടുത്തിയിരിക്കുന്നത് ഉത്തര പേപ്പറുകൾ ജനുവരി 12 ന് മുമ്പ് മേജർ അതിരൂപതാ വിശ്വാസ പരിശീലന കാര്യാലയത്തിൽ എത്തിക്കേണ്ടതാണ്.



# വിശ്വാസ പരിശീലന പരിപാലന സമിതി
## കൊട്ടാരക്കര വൈദീക ജില്ല

### സാന്റ 2022

### കരോൾ ഗാനമത്സരം

29/12/2022 വ്യാഴം 2 PM













'ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു ഇന്നു ജനിച്ചിരിക്കുന്നു'





# ക്രിസ്തുമസ് ആശംസകൾ...



തിരുവനന്തപുരം മേജർ അതിരൂപതയ്ക്ക് വേണ്ടി

# പൗരോഹിത്യം സ്വീകരിച്ച

# നവ വൈദികർക്ക്...

## പ്രാർത്ഥനാമംഗളങ്ങൾ...



Fr. Puthenpurackal Joseph | Fr. Elavinal Mathew
Fr. Vilangara Sam Varghese | Fr. Vilayil Benjamine
Fr. Valliparambil Abraham

PUBLISHED BY
CATECHETICAL APOSTOLATE
MAJOR ARCHDIOCESE OF TRIVANDUM
SAMUNNAYA PASTORAL CENTER, PATTOM